** ശ്രീകൃഷ്ണചരിതം മണിപ്രവാളം **

---

## രണ്ടാം സർഗ്ഗം

---

( അവതാര വിശേഷണങ്ങൾ )

---

ലോകൈകനാഥന്റെ ശുഭാവതാരേ
ലോകങ്ങളെല്ലാമുടനേ തെളിഞ്ഞു
മാകന്ദമന്ദാര സുഗന്ധവാഹീ
മാഴ്കാതവണ്ണം വിലസീ സമീരൻ. #1

പ്രസന്നരായീതു ജനങ്ങളെല്ലാം
പ്രസൂനവർഷം ഗഗനേ തുടങ്ങി
പ്രസൂതികാലേ മുരവൈരിതന്റെ
പ്രസൂജനം പൂർണ്ണസുഖേന മേവി. #2

കിരീടസൽക്കുണ്ഡലഹാരമാലാ -

പരീതനായ് പീതദുകൂലധാരി
കരങ്ങളിൽ ശംഖ ഗദാരി പത്മം
ധരിച്ചദേവൻ വിവിധം വിളങ്ങി. #3

അനന്തരം വിഷ്ണുശരീരമപ്പോ -
ളനന്തകാന്തി പ്രസരേണ ദൃഷ്ട്വാ
അനന്തസന്തോഷരസം സ്തുതിച്ചാ -
നനന്തരായം വസുദേവനേവം . #4

" നമോസ്തുതേ മാധവ ! ശാർങ്ഗപാണേ !
നമോസ്തുതേ കേശവ ! ദീനബന്ധോ !
നമോസ്തുതേ ലോകപതേ ! മുരാരേ !
നമോസ്തുതേ നാഥ ! ദയാപയോധേ ! #5

" അറിഞ്ഞുകൂടാത്തവനെങ്കിലും ത്വാ -
മറിഞ്ഞു ഞാൻ ത്വൽക്കൃപകൊണ്ടിദാനീം
അറിഞ്ഞുപോകാത്ത ഗുണേന വിശ്വം
നിറഞ്ഞുമേവും നിഖിലേശ്വരൻ നീ . #6

" വിളക്കുപോലെ വിവിധപ്രപഞ്ചേ
വിളങ്ങുമാനന്ദമയസ്വരൂപിൻ !
ഇളക്കമില്ലാത്ത മഹാരുചേ ! നീ -
യിളയ്ക്കൊലാ രക്ഷണമിക്ഷണം മേ .". #7

" വിശ്വങ്ങളെല്ലാമുളവാക്കി മുന്നം
വിശ്വാസപൂർവ്വം പരിരക്ഷചെയ്തും
നിശ്ശേഷമമ്പോടഥ സംഹരിച്ചും
നിശ്ശോകമോദം വിളയാടുവോൻ നീ . #8

" അംഭസ്സിലാകാശതലം കണക്കെ
സംഭാവനം ചെയ്കിലിദം പ്രപഞ്ചം
സംബന്ധമുണ്ടാക്കിന മായതന്നിൽ
ബിംബിച്ചു കാണുന്നു ഭവൽക്കടാക്ഷാൽ . #9

" ജ്ഞാനം മനസ്സിൽ ജ്ജനിയായ് കമൂലം
ഞാനെന്നഹംഭാവമഹോജനാനാം

നൂനം വിഭോ നിൻചരിതം ഗ്രഹിച്ചാ -
ലാനന്ദമല്ലാതൊരു ഭാവമുണ്ടോ ?                    #10

" കാമാദിഷൾക്കം ബഹുദു:ഖമൂലം
പ്രാമാദികം പോലിഹ സത്യബോധം
ധീമാനിതൊന്നും ഗ്രഹിയായ്കകൊണ്ട --
ല്ലാമഗ്നനാകുന്ന ഭവാബ്ധുരാശൌ ".                #11

" ജന്മങ്ങളിൽച്ചെയ്തൊരു കൈതവം കൊ --
ണ്ടുന്മോഹമിജ്ജന്മനി സജ്ജനാനാം
ത്വന്മഗ്നമായമ്പൊടു ചിത്തമെങ്കിൽ
ത്വന്മായയാ ബന്ധനമില്ലനൂനം ".                   #12

" കംസാദിദുഷ്കണ്ടകദുർജ്ജനാനാം
ഹിംസാർത്ഥമാകുന്നു തവാവതാരം
സംസേവനം  ചെയ്കിയല്ലം നരാണാം
സംസാരസംബന്ധമകറ്റുവാനും.".                #13

" ത്വൽപൂർവ്വജന്മാരതികോമളന്മാ --
രുൽപ്പന്നരായീ മമ നന്ദനന്മാർ
ദർപ്പേണ കൊന്നാനവരെ ദുരാത്മാ
സർപ്പാരി സർപ്പങ്ങളെയെന്നപോലെ .". #14

" അക്കംസന്യക്കേറിന സിംഹതുല്യൻ
ദിക്കൊക്കവേഹന്ത മുടിച്ച മൂഢൻ
ഇക്കാലമിത്വജ്ജനനം ഗ്രഹിച്ചാൽ
വക്കാണമിച്ഛിച്ചുവരും മുരാരേ ! " #15

" ഇദം ചതുർബ്ബാഹുകമായ രൂപം
മുദാ ചുരുക്കീടുക ചക്രപാണേ
ഉദന്തമക്കംസഭടൻ ഗ്രഹിച്ചാ --
ലുദീർണ്ണകോപേന സമാഗമിക്കും. ". #16

തദന്തരേ ദേവകിയും സ്തുതിച്ചാ --
" ളുദാരമൂർത്തേ, ഭഗവൻ, നമസ്തേ
മദാന്ധദൈത്യാരി ഭവാനിദാനീം

മദാത്മജത്വേന സമേതനായോ ?"              #17

" അഹോമദീയം സുക്രൃതം മുരാരേ !
മഹോദയം യാദവവംശജാനാം
മഹാനുഭാവൻ മഹനീയശീലൻ
മഹീതലേവന്നുഭവാൻ പിറന്നു. "            #18

" ഭവാൻ ഭവക്ലേശവിനാശകാരീ
ഭവാൻ ഭുജംഗാധിപതല്പശായീ
ഭവാനശേഷാഗമഗമ്യരൂപൻ
ഭവാൻ പ്രസാദിച്ചരുളേണമമെന്നിൽ."        #19

" ഇത്ഥം പിതാവും ജനയിത്രിതാനും
ബദ്ധപ്രമോദം സ്തുതിചെയ്തനേരം
മുഗ്ധസ്മിതം സ്നിഗ്ധകടാക്ഷമോടേ
സിദ്ധാന്തസാരം ഭഗവാനേവമൂചേ."          #20

" ഹേ താത, ഹേ മാതരനന്ത ഭാഗ്യൌ

ചേതോവിഷാദാദി വെടിഞ്ഞുകൊൾവിൻ
പീതാംബരൻ ഞാൻ ഭവതോ: സ്വഭാവാൽ
പ്രീതാശയത്വേന വരം തരുന്നേൻ. " #21

" അതീവജന്മങ്ങളിൽ നിങ്ങൾ ചെയ്തോ --
രതീവപുണ്യക്രിയകൊണ്ടിദാനീം
ഇതീദ്ളശം മാമകപൂർണ്ണരൂപം
നിതാന്തമാലോകനപാത്രമായി." #22

" യശോദയാഭക്തിവിവേകശീലാ
യശോദയെന്നുള്ളൊരു നന്ദപത്നി
സുമാനുഷി സമ്പ്രതി ഗോപവാടേ
കുമാരിയെത്താൻ പ്രസവിച്ചു ശേതേ.". #23

" ഗൂഢം ഭവാനെന്നെ വഹിക്കവേണം
മൂഢൻ ഗ്രഹിക്കാതെ ഗമിക്കവേണം
എന്നെ ബ്ഭവാൻ നന്ദഗ്ളഹേ കിടത്തി --
ക്കന്യാവിനെക്കൊണ്ടിഹ പോന്നുകൊൾക. " #24

നീലാംബുദശ്യാമളനേവമുക്ത്വാ
ബാലാന്ത രൂപം നിജരൂപമാക്കി
കാലും കുടഞ്ഞങ്ങു കരഞ്ഞനേകം
ലീലാവിലാസേന ശയിച്ചുദേവൻ. #25

കരത്തിലാക്കിക്കനിവോടു ബാലം
തിരിച്ചു മന്ദം വസുദേവനപ്പോൾ
പരക്കവേതിങ്ങിന കൂരിരുട്ടും
നിരക്കവേ കാടുമതീവഘോരം. #26

മുഴങ്ങുമംഭോധരമാരിതട്ടി --
പ്പുഴങ്ങിവീഴുന്ന മരങ്ങളോടും
അഴിഞ്ഞുസേതുക്കളിടിഞ്ഞുവെള്ളം
വഴിഞ്ഞുവീഴുന്ന നദങ്ങളോടും, #27

അത്യന്തദുസ്സഞ്ചരമർദ്ധരാത്രൌ
തത്തൽപ്രദേശം സുഖമേ കടന്നാൻ

സർപ്പാധിരാജൻ   ഫണചക്രവാളം
കെല്പോടുപിമ്പേ കുടയായ് പിടിച്ചാൻ .   #28

ഓളങ്ങൾ തള്ളിപ്പുളിനം പിളർക്കും
കാളിന്ദിതന്നിൽക്കവിയുന്നവെള്ളം
ചീളെന്നു ശൌരിക്കു തദാകണങ്കാ --
ലോളം കവിഞ്ഞീല ഹരിപ്രഭാവാൽ.   #29

വ്രജത്തിലുൾപ്പുക്കു  യശോദ തന്റെ
ഭുജാന്തികേ ബാലകനെക്കിടത്തി
കുമാരിയെപ്പാണിതലേ ഗ്ഗൃഹീത്വാ
സമോദമപ്പൂരുഷനിങ്ങു പോന്നാൻ .   #30

ഉണർന്നു മെല്ലെന്നു യശോദ താനും
പുണർന്നുടൻ പുത്രനെ മന്ദമന്ദം
അമന്ദസന്തോഷസുധാസമുദ്രേ
നിമഗ്നയായ് വന്നിതു സുന്ദരാംഗി .   #31

ശൂരാത്മജൻ താനഥ താം കുമാരീം
ഭാർയ്യാസമീപം  ഗമയാഞ്ചകാര
ആരോമലക്കന്യകയെക്കരാഭ്യാം
പരിഗ്രഹിച്ചാളഥ ദേവകീസാ .               #32

നാരായണൻ തന്നുടെ ജന്മകാലേ
പാരാതെവേർപെട്ടൊരു ശ്ഌംഖലത്തെ
യഥാപുരാ പാദകരേഷു ബദ്ധ്വാ
വ്യഥാകുലം ദമ്പതിമാർ വസിച്ചാർ .     #33

ബാലസ്വരം കേട്ടഥ കിങ്കരന്മാർ
നാലഞ്ചുപേർകൂടി ജവേന ചെന്നാർ
ലീലാഗ്ഌഹേ മേവിന കംസനോട --
ക്കാലോചചിതം വ്ഌത്തമുണർത്തിനിന്നാർ .  #34

കംസൻ പുറപ്പെട്ടതിവേഗമോടേ
ഹിംസാമുദാ ഗർഭഗ്ഌഹം പ്രപേദേ
അന്നേരമദ്ദേവകി ശോകമോടേ

ചൊന്നാളഹോ ബാഷ്പജലം വമന്തി .            #35

" കൊന്നീടൊലാ സോദര ! കന്യകാം മേ
നന്നല്ലെടോ സ്ത്രീവധമേവനും കേൾ
ഒന്നല്ല രണ്ടല്ല കുമാരഷൾക്കം
കൊന്നീലയോ നിഷ്കരുണാശയൻ നീ ".      #36

എന്നിപ്രകാരം ഭഗിനീവിലാപം
നിന്ദിച്ചുതന്നന്ദിനിയെ ഗ്രഹിച്ചാൻ
പാദേ പിടിച്ചാശു ശിലാതലാന്തേ
മോദേന താഡിപ്പതിനും തുടർന്നാൻ .      #37

കെൽപേറുമക്കന്യക തൽക്കരാഗ്രാ --
ദുൽപത്യ നിന്നാളമരേന്ദ്രദേശേ
അല്പേതരപ്രാഭവശോഭയോടേ
കല്പാന്തസൂർയ്യപ്രതിമപ്രകാശം            #38

നാലെട്ടു ത്ളൈക്കൈകളിലുജ്ജ്വലിക്കും

ശൂലാദി നാനായുധഭാസമാനാ
മൂർത്ത്യാമനോജ്ഞാമുനിസേവ്യമാനാ
കാർത്ത്യായനീ കംസസമിദം ബഭാഷേ . #39

" അരേ ദുരാചാര, ന്ശംസ, കംസ !
പരാക്രമം സ്ത്രീകളിലല്ല വേണ്ടൂ,
തവാന്തകൻ ഭൂമിതലേ ജനിച്ചു
ജവേന സർവ്വത്ര തിരഞ്ഞു കൊൾക." #40

" അടിപ്പതിന്നെങ്കിലുമെന്റെ പാദം
പിടിച്ചു നീയെന്നതു നിർവ്വിവാദം
ഹനിക്കയില്ലെന്നതുകൊണ്ടു ഞാനും
ജനിച്ചുതാനും തവദണ്ഡധാരൻ.". #41

ഇത്ഥം പറഞ്ഞാശു മറഞ്ഞുദേവീ
ബദ്ധിക്ഷയം പൂണ്ടുഗമിച്ചു കംസൻ
ഗത്വാനികേതം വസുദേവനോടും
തത്ഭാർയ്യയാം ദേവകിയോടുമൂചേ . #42

" അഹോ ! മഹാപാപി മഹാശഠൻ ഞാൻ
 സഹോദരീപുത്രവധേന നൂനം .
സഹായമന്യോ മമ നാസ്തി ലോകേ
മഹാഭയം മേലിൽ വരും ദശായാം .". #43

 " ജനിക്കുമന്നന്നുടനേ മരിക്കും
 മുനിക്കുമുള്ളൊന്നു ശരീരനാശം.
ഇനിക്കുമന്തർഭയ മുണ്ടിദാനീ --
മിനിക്കു മാർഗ്ഗങ്ങളഹം വെടിഞ്ഞേൻ. ". #44

" ധരിക്ക നീ ദേവകി ! നന്ദനന്മാർ
 മരിക്കകൊണ്ടത്തൽ നിനക്കുവേണ്ട,
ഒരിക്കലുണ്ടേവനുമാത്മനാശം
ജരയ്ക്കുമുമ്പേ മരണം മനോജ്ഞം " #45

" ജലത്തിലെപ്പോളകളെന്നപോലെ
ചലം മനുഷ്യർക്കു ശരീരബന്ധം,

കുലം ബലം പുത്രകളത്രജാലം
ഫലം വരാ മ്ഋത്യുവരും ദശായാം. "          #46

" വിധിക്കകൊണ്ടുള്ള ശരീരനാശം
വധിക്കകൊണ്ട്ടെന്നു നിനയ്ക്കൊലാനീ
വിധിക്കുതോന്നും വിധമിജ്ജനങ്ങൾ --
ക്കതിക്രമിപ്പാനിഹശക്തിയുണ്ടോ? ".      #47

ഇത്യാദി സാന്ത്വങ്ങൾ പറഞ്ഞു കംസൻ
ഭക്ത്യാ വിനീതാക്ഋതി വീരവീരൻ
പാദേതയോ: ശ്ഋംഖല വേർപെടുത്താൻ,
മോദേനപോയി സ്വഗ്ഋഹേ വസിച്ചാൻ.      #48

അന്നേരമമ്പാടിയിലിമ്പമോടേ
നന്ദാദി ഗോപാലക വ്ഋന്ദമെല്ലാം
മന്ദേതരം പ്രീതി കലർന്നുദാരം
നന്ദാത്മജാ ലോകനമന്വഭ്രവൻ.                  #49

കാർകൊണ്ടെഴും മേഘസമാനവർണ്ണി
വാർകുന്തളം വണ്ടിനമിണ്ടൽ നൽകും
ആകർണ്ണലംബം ബത കണ്ടനേരം
ലോകങ്ങളാനന്ദവശങ്ങളായി. #50

മുഖം ശരച്ചന്ദ്രമനോഭിരാമം
സുഖം വിശാലാന്തഭുജാന്തരാളം
നഖാദി ചൂഡാവധി ബാലരൂപം
സുഖാവലോകം സുതരാം വിളങ്ങി. #51

അനംഗതുല്ല്യാക്ര്‌തി കണ്ടനേരം
മനം മറന്നാശു യശോദ താനും
സ്തനം കൊടുത്താശുകരേ ഗ്ര്‌ഹീത്വാ
ജനങ്ങൾ കാണ്മാനവസൽപ്രകാശേ #52

മഹീയമാനോ ഭുവി നന്ദഗോപൻ
മഹീസുരന്മാർക്കു ധനത്തെ നൽകി
മഹീതലം കാഞ്ചനഗോസഹസ്രം

ബഹുപ്രകാരം വിഭവങ്ങൾ നല്കി. #53

കുളിച്ചുടൻ ചെയ്തിതു ജാതകർമ്മം
ഗളിച്ച ഹർഷാശ്രു ജലേന സാകം
വെളിച്ചമേ ബന്ധുജനത്തെയെല്ലാം
വിളിച്ചു കാട്ടീ തനയാനനാബ്ജം. #54

അലങ്കരിച്ചു നിജഗേഹമെല്ലാം
കുലാംഗനാ സങ്കുലമായ് പ്രദേശം
അലക്തകം ചന്ദനമിന്ദുചൂർണ്ണം
ഫലങ്ങൾ പുഷ്പങ്ങളുമുച്ചയിച്ചു. #55

വിളക്കുവെച്ചു മണിഭിത്തിതോറും
വിളക്കമുള്ളാഭരണങ്ങൾ തൂക്കി
കുളിർക്കവേ കുങ്കുമപങ്കതോയം
തളിച്ചു രാജാങ്കണവീഥിതോറും. #56

അഞ്ചാറുനാളിങ്ങനെ നന്ദഗോപ --

രഞ്ചാതെകണ്ടാത്മഗ്ഗ്ഗേഹേ വസിച്ചു .
സഞ്ചിന്ത്യ കംസായ കരം കൊടുപ്പാൻ
കിഞ്ചിൽ പുനശ്ചഞ്ചലധീ: പ്രതസ്ഥേ.          #57

ഗോപൈ: സമേതം മധുരാപുരത്തെ
പ്രാപിച്ചു കംസന്നഥ കോഴ നൽകി
പോരുന്നനേരം വസുദേവനെക്ക --
ണ്ടാത്രൂഢമോദം ചിരമത്ര വാണാൻ.          #58

നിറഞ്ഞ സന്തോഷഭരാകുലാത്മാ
പറഞ്ഞുവാചം വസുദേവനേവം
" കുറഞ്ഞതില്ലെന്നുടെ പുണ്യപൂരം
വിരഞ്ഞു നിന്നെബ്ഭത കാൺകമൂലം."          #59

" എടോ സഖേ! വിശ്വപതിക്കു നിങ്കൽ
കടാക്ഷമുണ്ടായിതു ഭാഗ്യരാശേ !
പുത്രാനനം കണ്ടു സുഖിച്ചിരിപ്പാ --
നത്രാവകാശം തവ ജാതമായി.".          #60

" മദീയ പുത്രൻ  ബതരൊഹിണേയൻ
ത്വദീയഗേഹേ മരുവുന്നിതല്ലീ
തദീയമാതാവിന്ന മാത്മജന്നും
ത്വദീയകാരുണ്യമൊരാശ്ളയം കേൾ. "   #61

" ശ്രുവിക്ക നീ കിഞ്ചിന വർത്തമാനം
ചെവിക്കു ശല്യത്തിന്ന തുല്യമല്ലോ,
കരുത്തെഴും പൂതനയെന്നു പേരാ --
മൊരുത്തിപോൽ ബാലവധം തുടങ്ങി."   #62

" ഗമിക്ക നീ സത്വരമാത്മഗേഹേ
ക്ഷമിച്ചിരുന്നാകിലനർത്ഥമുണ്ടാം
അമിത്ര വ്ളന്ദം മുതിരുന്ന കാലം
രമിക്കുമോ കത്രചിദന്തരംഗം. ".   #63

ഇത്യാദി സാരം വസുദേവവാക്യം
ശ്രുത്വാ ഭയം പൂണ്ടഥ നന്ദഗോപൻ

ദുരന്തചിന്താവിവശാന്തരാത്മാ
പുരം പ്രവേശിച്ചിതു വിഷ്ണു ഭക്ത്യാ. #64

അക്കാലമക്കംസമനസ്സിളക്കി --
ത്തക്കത്തിലോരോ സചിവാസുരന്മാർ
ഒക്കെ പ്രജോപദ്രവതൽപരന്മാർ
ചിക്കെന്നു ഭ്രമൊ വിലസിത്തുടങ്ങീ. #65

നിരാകലം ബാലകമാരണാർത്ഥം
പുരേപുരേ പൂതന സഞ്ചരിച്ചാൾ
സ്മരന്മനോജ്ഞാക്ളൃതി പൂണ്ടൊരുന്നാൾ
മുരാരിമേവും ഭവനം പ്രപേദേ. #66

പടുത്വമേറുന്നവൾ വന്നുമോദാ --
ലെടുത്തു ഗോവിന്ദനെ മന്ദമന്ദം
കൊടുത്തു കൊഞ്ചിക്കുച കുംഭമപ്പോ --
ളുടുത്തുകൂടി ബത ജീവനാശം. #67

തടിച്ച തൽക്കൊങ്ക പിടിച്ചു ബാലൻ
കുടിച്ചു തൽപ്രാണഗണേനസാകം
ഇടിക്കു തുല്യേന രവേണ  ലോകം
നടുക്കിവീണാളവളും ധരായാം .                #68

പാറപ്പുറംപോലെ വിശാലമസ്യാ
മാറത്തു ഗോപാലകബാലനപ്പോൾ
കാറൊത്തവർണ്ണൻ കരവും കുടഞ്ഞ --
ങ്ങേറെത്തെളിഞ്ഞാശ്ശു  കളിച്ചുമേവി.      #69

ഗോപീജനം ദേവിയശോദതാനും
താപേന മോദേന ച വിസ്മയേന
ഗോപാലനെച്ചെന്നു കരേധരിച്ചാ --
ളാപാദചൂഡം തരസാ പുണർന്നാൾ.          #70

കഠോരം മഹൽ പൂതനാഗാത്രഭാരം
കുഠാരേണ ഖണ്ഡിച്ചു ഗോപാലകന്മാർ
മഹാഗ്നൌദഹിപ്പിച്ചു നിശ്ശേഷമപ്പോൾ

മഹാസൌരഭംതത്ര സംഭൃതമായി. #71

മഹാപാപശാന്ത്യാ മഹാസുന്ദരീസാ
മഹാനന്ദലോകം പ്രവേശിച്ചു വാണാൾ.
അഹോ പൂതനാമോക്ഷമമേവം പഠിച്ചാ --
ലഹോരാത്രമാനന്ദ മേവം കരസ്ഥം. #72

** രണ്ടാം സർഗ്ഗം സമാപ്തം **
****************************